


# ചികിത്സാസാരം.

(ഒന്നും രണ്ടും ഭാഗങ്ങൾ)



By

എം. [illegible] ഞ്ഞുരാമൻ വൈദ്യൻ.

ശ്രീ

ശ്രീനാരായണപരമഗുരവേ നമഃ

# ചികിൽസാഗാനം

(ഒന്നും രണ്ടും ഭാഗങ്ങൾ.)




ഗ്രന്ഥകർത്താ,

ശീവേലിക്കര, M. C. കുഞ്ഞുരാമൻവൈദ്യൻ,

കിഴക്കേക്കല്ലട.



പ്രകാശകൻ,

കെ. നാരായണൻ,

'വിദ്യാരംഭം' പ്രസ്സ് & ബുക്കുഡിപ്പോ,

ആലപ്പുഴ, തിരുവിതാംകൂർ.

മൂന്നാംപതിപ്പ്
കാപ്പി 1000



"വിജ്ഞാനപോഷിണി" പ്രസ്സ്,
കൊല്ലം.

1124 വില രൂ. 1



## വഞ്ചീശമംഗളം.

വഞ്ചിശ്രീയെപ്പലത്താൻ മല, കടലു വിഴ-
ത്തെന്നിതെല്ലാം കണ്ണി
ട്ടഞ്ചാതെതോരാന്തരമാതം ചൊടിയാത പ്രപഞ്ചം
മുൻപുകണ്ടില്ലതെല്ലും
നെഞ്ചിൽതൽപ്രീതിയാണ്ടും ഭുവനമിയലുമീ-
യ്യൂഴിതൻ സൂനുനായി
തഞ്ചീടട്ടൽസുകാന്താ, സുചിരസുഖമൊടി-
ച്ചിത്ര ഭൂപാലലോലൻ.

## ഗുരുസ്വാമിമംഗളം.

ഭക്തിപ്പൂണ്ടവർതന്നുള്ളമലരാ-
ടീടുന്ന കല്പദ്രുമം
മുക്തിക്കാന്തവരാകമാനമലിവാ-
ർന്നെത്തുന്നയോഗാശ്രമം
വ്യക്തിക്കിന്നെവാഴ്ത്തിടുന്നപരമൻ
"നാരായണസ്വാമി"യാ-
ശക്തിക്കുള്ള കളങ്കമററകരുണ-
ക്കണ്ണിൽകളിച്ചീടണം.

---




# വിഷയാനുക്രമണിക.

## ഒന്നാംഭാഗം.

# മുഖവുര.

ചികിത്സാഗാനം എന്ന ഈ പുസ്തകത്തിലുള്ള യോ
ങ്ങൾ മിക്കതും പ്രസിദ്ധവൈദ്യന്മാരായിരുന്നു കഴിഞ്ഞു
യ തോട്ടക്കാരൻ കൊച്ചുകുഞ്ഞുവൈദ്യൻ, ഗോവി
വൈദ്യൻ എന്നീ മഹാന്മാരിൽനിന്നും എനിക്കു
ഷ്യാപദേശമായി സിദ്ധിച്ചിട്ടുള്ളതും, ഞാനും ഗുരു
ന്മാരും ചികിത്സിച്ചു നല്ല അനുഭവം കണ്ടിട്ടുള്ളവ
ന്നു. ഏതാനും യോഗങ്ങൾ പഴയ താളിയോലഗ്ര
ന്ഥങ്ങളിൽ ഉരുകളായി കിടന്നിട്ടുള്ളവയും, ചിലതു
യ തമിഴ്ഗ്രന്ഥങ്ങളിൽനിന്നു കണ്ടുകിട്ടിയിട്ടുള്ളതു
ന്ന്. വിശിഷ്ടങ്ങളായ ഇത്തരം ഔഷധയോഗങ്ങൾ
വിൽ വച്ചിരുന്നു് ഉപയോഗശൂന്യമാക്കിത്തീർക്കുന്നതു
ല്ലെന്നുള്ള എൻെറ ബോദ്ധ്യം ഒന്നുമാത്രമാണു് ഈ
ന്ഥനിർമ്മാണത്തിനു് എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്.

എൻെറ വന്ദ്യഗുരുനാഥനും സ്വർഗ്ഗീയനുമായ ഗോവി
ൻവൈദ്യരവർകളുടേയും, അദ്ദേഹത്തിൻെറ അനന്തര
കൊച്ചുനീലകണ്ഠൻവൈദ്യരവർകളുടേയും പ്രത്യേക
ോത്സാഹനവും, സന്ദർഭോചിതമായ ഉപദേശങ്ങളും
കൃതിക്കു് എന്നെ സഹായിച്ചിട്ടുണ്ടെന്നുള്ള വസ്തുത
ത്യേകം സ്മരണീയമാണു്.

വൈദ്യന്മാർക്കും അല്ലാത്തവർക്കും പൊതുവേ ഉപ
ോഗപ്പെടത്തക്കവിധം കഴിയുന്നത്ര ലളിതമായ ഭാഷ
ൽ ഓരോ യോഗങ്ങളും പ്രതിപാദിക്കുന്ന വിഷയ
ിൽ ഞാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. എങ്കിലും
ിനപദങ്ങൾക്കു് അകാരാദിക്രമത്തിനു് ഒരു ടിപ്പണി
ി സൗകര്യാർത്ഥം ഇതിൽ ചേർത്തിരിക്കുന്നു.

1096-ൽ പ്രസിദ്ധംചെയ്ത ഇതിൻെറ ഒ
ന്നാംഭാഗത്തിന്ന് ആയിടയ്ക്കുതന്നെ ഒരു രണ്ടാംപതി
പ്പിന്റെ ആവശ്യം ഉണ്ടായിത്തീന്നിരുന്നു. എന്നാൽ, രണ്ടാംഭാ
ഗംകൂടി എഴുതി ചേർത്തിട്ട രണ്ടാംപതിപ്പ് അച്ചടിപ്പിക്ക
ണമെന്നുള്ള എൻെറ ആഗ്രഹം കൃത്യാന്തരബാഹുല്യത്താ
ലാൽ ഇപ്പോഠംമാത്രമേ സാധിക്കാനിടയായുള്ളൂ.

ഒന്നാംഭാഗത്തിന്ന് പൊതുജനങ്ങളുടെയിടയിലു
ണ്ടായ സ്നേഹപൂർവ്വമായ സ്വീകരണം രണ്ടാംഭാഗംകൂടി
ചേർത്തുള്ള ഈ പരിഷ്കരിച്ച പതിപ്പിന്നും സിദ്ധിക്കുമെ
ന്നുള്ള പ്രതീക്ഷയോടുകൂടി ഈ ഗ്രന്ഥത്തെ സജ്ജനസ
മക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ഈ പുസ്തകം വായിച്ചുനോക്കി പ്രൗഢമായ ഒരഭി
പ്രായം എഴുതിത്തന്ന പണ്ഡിതനും, സുപ്രസിദ്ധ ആയു
ർവ്വേദചികിത്സകനുമായ രാജശ്രീ പി. കെ. കേശവൻവൈ
ദ്യരവർകഠം എച്ച്. എം. സി-യോടു് എനിക്കുള്ള ആ
ർദ്രമായ കൃതജ്ഞതയെ ഇവിടെ പ്രകാശിപ്പിച്ചുകൊ
ള്ളുന്നു.

ഇതിൻെറ ഒന്നാംഭാഗത്തിന്ന പത്രങ്ങഠം വഴി
യും, അല്ലാതെയും അഭിനന്ദനങ്ങഠം രേഖപ്പെടുത്തിയി
ട്ടുള്ള എല്ലാ മഹാന്മാക്കളോടും, ഈ പുസ്തകത്തിൻെറ
രണ്ടാംപതിപ്പ് ഭംഗിയായി അച്ചടിച്ചുതന്ന മനോര
ഹനം പ്രസ്സുടമസ്ഥന്മാരോടും എനിക്കുള്ള അകൈത
മായ നന്ദിയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ!

എന്ന് ഗ്രന്ഥകർത്താ,

കിഴക്കേകല്ലട, 3-11-112. } എം. സി. കുഞ്ഞുരാമൻവൈദ്യൻ

---

## അഭിപ്രായം.

രണ്ടാംഭാഗംകൂടി ഇപ്പോഠം എഴുതിച്ചേർത്തു വീണ്ടും
അച്ചടിപ്പിക്കാൻ പോകുന്ന "ചികിത്സാഗാന"ത്തി
ന്ന് ഒരഭിപ്രായസാക്ഷ്യത്തിൻെറ ആവശ്യകതയുണ്ടെന്നു
തോന്നുന്നില്ല. അതിൻെറ പുനരാവർത്തനംതന്നെ വൈ
ദ്യലോകത്തിന്ന് അതിനോടുള്ള താല്പര്യത്തെ വെളിപ്പെ
ടുത്തുന്നുണ്ട്.

ഇംഗ്ലീഷുവൈദ്യം തുടങ്ങിയ ചികിത്സാസമ്പ്രദായ
ങ്ങഠം കാലാനുസരണം ശാസ്ത്രീയമായും പ്രവൃത്തിപരമാ
യും അഭിവൃദ്ധിപ്പെടുന്നതുപോലെ ആയുർവ്വേദവൈദ്യം
വളരുന്നില്ലെന്നു ചിലക്ക് പക്ഷമില്ലാതില്ല. ഒരുകാല
ത്ത് ആയുർവ്വേദം പരിഷ്കാരത്തിൻെറയും അഭിവൃദ്ധിയുടേ
യും അത്യുച്ചനിലയെ പ്രാപിച്ചിരുന്നു എന്ന്, അതിലെ
അനന്തങ്ങളായ ഗ്രന്ഥപരമ്പരകളും ഐതിഹ്യങ്ങളും
തന്നെ സാക്ഷ്യം വഹിക്കുന്നുണ്ട്. കാലവശാൽ അധഃ
പതിച്ചുപോയ ഈ വൈദ്യസമ്പ്രദായമാകട്ടെ അതിൻെറ
ക്ഷീണാവസ്ഥയെ വിട്ട് അല്പാല്പം ഉയർന്നുതുടങ്ങിയിരി
ക്കുന്ന ഈ ഘട്ടത്തിൽ ഈ തരം ചെറുഗ്രന്ഥങ്ങളും
അതിൻെറ വളർച്ചയിൽ ഒരുഭാഗം വഹിക്കുന്നുണ്ടുതന്നെ.
ശാസ്ത്രാഭ്യസനത്താൽ ചികിത്സാതത്വങ്ങഠം ഗ്രഹിച്ചിട്ടു
ള്ള ഒരു ചികിത്സകന്ന് ഈവക ഗ്രന്ഥങ്ങളുടെ സഹാ
യം വലിയ പ്രയോജനത്തെ ചെയ്യുന്നതാണ്.

ഗുപ്തങ്ങളായി കിടന്നിരുന്ന ചികിത്സായോഗങ്ങളെ
പ്രസിദ്ധപ്പെടുത്തുന്നതിൽ ഗ്രന്ഥകർത്താവിൻെറ ഉദാര
മനസ്കത ശ്ലാഘനീയമാണെന്നു പ്രത്യേകിച്ചു പറയേണ്ട
തില്ലല്ലോ. ചെറുതെങ്കിലും, പ്രയോജനംകൊണ്ടു വലി
പ്പമേറിയ ഈ പുസ്തകത്തിന്നു സർവ്വവിജയങ്ങളും ആശം
സിച്ചുകൊള്ളുന്നു.

പി. കെ. കേശവൻ വൈദ്യൻ (എച്ച്. എം. സി.),
കായംകുളം.



# ചികിൽസാഗാനം

## (ഒന്നാം ഭാഗം)



### ഗർഭരക്ഷിണിഗുളിക

കണ്ണുപർവ്വമട്ട്

ഹരനും വിഷ്ണുവും വിരിഞ്ചൻവാണിയും
കരിമുഖൻതാനും മുനിവരന്മാരും
ഹരിഃശ്രീയക്ഷരമരിയിലാദ്യമായ്
വരപ്പിച്ചോരുമദ്ഗുരുവരൻതാനും
ദയാകരൻവഞ്ചിക്ഷിതിപാലൻ—മൂലം
തിരുനാളാംപൊന്നുതിരുമേനികളും
പരമഹംസരായ് മരുവും ശ്രീനാരാ-
യണഗുരുസ്വാമി തിരുവടികളും
പരമഭക്തനായ് ഗുഹാനന്ദപുര-
ത്തമരുംസ്വാമിഷൺമുഖ ദാസൻതാനും
മതിമാന്മാരാകും ഭിഷഗ്വരന്മാരും
മഹാജനങ്ങളും തുണയ്ക്കണമെന്നിൽ
ഗുരുവരൻ ഭിഷങ്മണി ഗോവിന്ദാഖ്യൻ
വരമേകീടുവാൻ വണങ്ങിടുന്നുഞാൻ
രഹസ്യയോഗങ്ങളൊരുമനുഷ്യനു-
മുപകരിക്കാതെ ചിതൽപുഴുക്കളും

പരിപാലിക്കുന്നോരിനങ്ങളിൽ ചില
പഴയതന്ത്രങ്ങൾ പലതിലുമുള്ളതും
അനുഭവങ്ങൾകണ്ടറിഞ്ഞതുമായ
ഉത്തമമായുള്ളോര ചികിത്സായോഗങ്ങൾ
ചികിത്സാഗാനമെന്നഭിധാനം ചെയ്തു
പലവിധംപാട്ടായെഴുതിടുന്നേനാൻ.
കവിതയിലെഴും പിഴകളൊക്കെയും
കവിപ്രവീരന്മാർ പൊറുത്തുപോററണം
ഹന്ത! തങ്കമേ! പറഞ്ഞിടാം മഹാ-
ഹാത്മ്യമായൊരു ഗുളികായോഗത്തെ
തരുണിമാർ ഗർഭം ധരിക്കും തിങ്കൾതൊ-
ട്ടുശീലിച്ചിടാം മാസം തികയുംനാൾവരെ
കടുത്തവായുവും ഗ്രഹണിയും മല-
ത്തടസ്സമികിലും കഴച്ചിൽഛർദ്ദിയും
കരവഴിഞ്ഞിടാതിരിക്കുവാനുമി-
ഗ്ഗുളികയെത്രയും വിശേഷം ബാലികേ!
പുതങ്ങരവർതൊലിശീരം കന്നാരം
ഇരുവേലികായമതിമധുരവും
അജാജി വിശാലവും പുതിയമോദകം
പൊരികാരമിവ സമമായ് ചേർത്തിട്ടു
വിളഞ്ഞനിംബത്തിൻ തൊലിയും പത്രവും
പിഴിഞ്ഞനീർ ചേർത്തിട്ടരയ്ക്കയാമംനാൽ
ചെറുപയറളവുരുട്ടി സൂക്ഷിച്ചു
കൊടുക്കണംദിനം ഗുളികരണ്ടെണ്ണം
അനുപാനത്തിന്റെ വിശേഷംകൊണ്ടു മുൻ
പറഞ്ഞരോഗങ്ങളകന്നുപോയിടും.

---

## വിഷൂചികാന്തകഗുളിക.

ടി-മട്ട്.

വിശേഷമായിട്ടുള്ളനുഭവംകണ്ട
വിഷൂചികാന്തകഗുളികചൊല്ലിടാം
ശശാങ്കകായവും കുരുപ്പുമയ്യഞ്ചു
പണമിട ജാതീഫലം കഴഞ്ചുനാൽ
പെരിയജ്ജാജിയും പുതിയ മോദകം
ഇവകളോരോന്നും കഴഞ്ചു രണ്ടര
ഉന്നങ്ങ് ടാതുള്ള മദയന്തിച്ചാററി-
ലരയ്ക്കു യാമം നാലുരുട്ടുകന്നിപോൽ
ഉണക്കിസൂക്ഷിക്കാനെരുമക്കൊമ്പിനാൽ
ചമച്ചസംപുടമധികമുത്തമം
കൊടുത്തിടാമിഞ്ചി പിഴിഞ്ഞനീരിലും
തുടികപാഥത്തിലും കൊടുത്തിടാംബാലെ!
കൊടുത്തിടാം മററുള്ളനുപാനത്തിലും
അടിക്കടിമാത്രം കൊടുക്കരുതെടോ
കടുത്തവായുവും വിഷൂചിയും മൂല-
ക്കടുപ്പും മാററുവാൻ വിശേഷമാണിതു്.

---

## സപ്പ്വിഷങ്ങൾക്കു ഗരളസംഹാരിരസായനം

ടി-മട്ട്

ഗരളമുണ്ടൊരു ഗിരീശനും ഗുരു-
വരരും നമ്മിൽവന്നനുഗ്രഹിക്കട്ടെ
ഗരളസംഹാരി രസായനത്തിൻെറ
മരുന്നുചൊല്ലിടാം ശ്രവിക്കബാലികേ!
തുളസിമൂലവും നിശാദ്വയം കായം
വിളംഗംമുത്തങ്ങാക്കിഴങ്ങുസൈന്ധവം

അതിമധുരവും തകരം മുക്കട്ട-
വരേണകം മാഞ്ചി വെള്ളത്തകൊട്ടവും
നറുനീണ്ടികന്ദം തുടിയിവസമം
അരശ്ശു പ്ലാശിൻതോൽ രസത്തിൽരണ്ടുനാം
അരച്ചാൽപ്ലാശിന്റെ കറയും തത്തുല്യം
കലന്നുട്ടിപ്പിൽ വച്ചതുകുഴമ്പാക്കി
പശുവിൻകൊമ്പതിലൊഴിച്ചുസൂക്ഷിച്ചു
ഫണിവിഷം ഭവിച്ചിടുന്നവൎക്കിതു്
പശുവിൻപാലിലും വിഷഹരമായ
മരുന്നുകൊണ്ടുള്ള കഷായംതന്നിലും
കൊടുത്തിടാം മൂക്കിൽ കടത്തിടാം നസ്യം
പുറത്തുലേപനം മുറയ്ക്കുചെയ്തിടാം
ഉരഗവൎഗ്ഗത്തിൻഗരളം മാറുമി-
ഗ്ഗരളസംഹാരിരസായനത്തിനാൽ.

---

## വിശിഷ്ടമാതളരസായനം

ടി-മട്ടു്

പെരുത്തശ്വാസവും ജ്വരവുമിക്കിള്ള-
മുരത്തകാസവും കഫപ്രസേകവും
കടുത്തനീർമൂത്രത്തടസ്സമേങ്ങലും
കടുപ്പനീരഴിവുദരവേദന
വിശിഷ്യ,ഗൎഭമുത്ഭവിച്ചവൎക്കുമ-
പ്രസൂതികമാൎക്കുമധികം പറയുന്ന
വിശിഷ്ടമാതളരസായനത്തെഞാൻ
ഉരച്ചിടുന്നതും ഗ്രഹിക്കബാലികെ!
പഴുത്തമാതളഫലവുമിഞ്ചിയും
തരുണീക്ഷീരവും ചെറിയമാക്ഷികം
ചെറിയവാശതൻദലത്തിൻനീരതും



പറയാം തുത്തുളരസവും ജീരക-
കഥിതവും വ്യാഘ്രികഷായവുംസമം
ഒരുനാഴിവീതം പഴയശൎക്കരെ-
യിരുനാഴിയതും സിതപലംനാലും
വെള്ളത്തകല്ക്കണ്ടം പലം രണ്ടും കൂട്ടി
അടുപ്പതിലേററിപ്പചിച്ചുപാകമായ്
വരുന്നനേരത്തു പൊടിച്ചുചേൎക്കുവാൻ
കടുത്രയം തേററാംപരലുജീരകം
കടുക്കാപ്പൂവും പച്ചിലനാഗപ്പൂവും
അരിയാറേഷ്ലിയും കിരിയാത്തക്രാവും
വെള്ളത്തകുന്തിരിക്കവുമേലുവായും
പുതിയവാൽമുളകിതുകൾവെവ്വേറെ
കഴഞ്ചൊന്നേകാൽകൊണ്ടിടിച്ചുധൂളമാക്കി
പുഴുകപച്ചക്കർപ്പൂരം കസ്തൂരിയും
കഴഞ്ചുകാൽഗോരോചനയും തുല്യമായ്
പവിഴംമുള്ളൻകോൽമയിൽപ്പീലിത്തണ്ടും
ഭസിതമാക്കിച്ചേൎത്തിളക്കിയാറിയാൽ
ചെറുതേനും ചേൎത്തുപകൎന്നുസേവിക്കിൽ
വരും മുന്നേചൊന്നഗുണങ്ങൾ മംഗളം.

---

## ശീതാംകുശംഗുളിക.

താരാട്ടുമട്ടു്.

ഭദ്രേ! എൻകുഞ്ഞേ! തങ്കമ്മേ! — വെള്ള-
ത്തുത്തുംരസംപൊരികാരം
ഗന്ധകവുമരിതാരം — വെള്ള-
പ്പാഷാണവും സമംകൂട്ടി
പാവലിലതന്റെ ചാററിൽ — നാലു-
യാമം നല്ലപോലരച്ചു

നല്ലമുളകപ്രമാണ — മാക്കി
നല്ലതുപോലരച്ചുണക്കി
ജീരകകഷായത്തിലല്പം — പഞ്ചാ-
സാരകലർന്നിട്ടുഗുളിക
ഉള്ളിലാക്കീടുന്നതയാൽ — മാറും
ഉള്ളൽപനിയെന്നബാധ
കൊള്ളാമന്നപാനം മാറി — ച്ചെയ്യാം-
ലെല്ലാജ്വരവുമടങ്ങും
എല്ലാമതന്നാംശരിക്ക — ശുദ്ധി-
ചെയ്തിട്ടല്ലുകൊള്ളേണം
ശീതപ്പനിക്കവിശേഷ  പ്പെട്ട
ശീതാംകുശം രാരിരാരോ.

---

## ശിശുരക്ഷിണിതൈലം.

ടി- മട്ട്.

ഇഷ്ടാത്മജേ! ജ്വരം സർവ്വം — സന്നി
മുട്ടും കണ പതിനെട്ടും
വിട്ടുപോകാനുള്ള തൈലം — ഒന്നു
ഉത്തമമാണതുംചൊല്ലാം
മുക്കുറ്റ വെള്ളുള്ളിയഷ്ടി — വചാ
നല്ലകടുരോഹിണി കായം
ഏലമിലവർങ്ഗംഭൃത — വൃക്ഷം
പീലിത്തണ്ടും കൊമ്പുനാലും
രുദ്രാക്ഷം ചന്ദനമശ്വ — ഗന്ധം
മീറവുംമുത്തനാഗപ്പൂവും
ശൃംഗാംകരിമ്പടം വ്യാഘ്ര — നഖം
ഹസ്തികണ്ണാനായകവും



ഓരോന്നര നിഷ്കംവീതം — വേണം
രോചനം നിഷ്കമരയ്ക്കാൽ
ഉണ്ണീ! മൃഗനാഭി നിഷ്കം — കാലു-
മെണ്ണപഴവെളിച്ചെണ്ണ
എരണ്ഡം വേപ്പെണ്ണയെന്നീ — വക-
യോരോതുടം ചേർത്തു നല്ല
പാകത്തിൽവെന്തുരസവിക്കാം — കത്തി-
നാപാദമസ്തകംതേയ്ക്കാം
ജാതിക്ക രണ്ടെണ്ണംകൂടി — വേണ-
മോമനേ! ഞാൻവിട്ടുപോയി
മുന്നംപറഞ്ഞരോഗങ്ങളും — കളയു
നന്നാണയേ! രാരിരാരോ

---

## കരപ്പൻവകയ്ക്കു — കരിക്കുപുഴുങ്ങുവാൻ

ടി-മട്ട്.

നീരുംകതവും കരപ്പൻ — മുപ്പ
ത്താറുവകയും ശമിപ്പാൻ
ബാലകേരം പുഴുങ്ങുന്ന — യോഗം
ബാലികേ! ഞാൻ പറഞ്ഞീടാം
ഷഡ്ഡാരിജീരകം മൂന്നും — വചാ-
മുക്കുറ്റ പത്രംമായക്കാ!
ആമലകം കൃമിശത്രു  മഞ്ചി-
ട്ടയും ത്രിവൃൽ കിരിയാത്തും
ഓരോകഴഞ്ചുചേർക്കണം — പിന്നെ
ജാതിത്രയവുമക്രാവും
ചീനമുളകെന്നിവയും — നിഷ്കം
കാൽവീതംചേർത്തുപൊടിച്ചു

ഉണ്ണീ! കരിക്കിൻമുകടം—വെട്ടി
ച്ചുണ്ണമതിൽ നിറച്ചിട്ട
ത്തങ്ങടച്ചുകലത്തിൽ—നാലു
പ്രസ്ഥംജലവുമൊഴിച്ചു
കോലുപാകിയതിന്മീതെ—ബാല-
കേരവും വച്ചങ്ങടച്ചു
തീയുമെരിച്ചുപകതി—വെള്ള-
മായാലതിൽനിന്നൊടുത്തു
കേരത്തിനുള്ളിലിരിക്കും—രസം
ചീരായ്പിഴിഞ്ഞുറുക്കിച്ചു
ബാലക്കിടാങ്ങൾ സേവിക്കിൽ—പക്ഷി-
ബാധയുംദൂരെപ്പറക്കും
ഇന്തുപ്പുനപാനം വേണം—എൻെറാ
തങ്കമ്മേ! കേൾരാരിരാരോ.

---

## കീഴാനെല്ലിനെയ്യ്

ടി-മട്ട്.

വെള്ളക്കട്ടുക്കാന്തുറെണ്ണം—കീഴാ-
നെല്ലിപിടിപതിനാറും
വെള്ളമിടങ്കഴിയീരെ—ട്ടതു
മെല്ലെ കുറുക്കിയെടുത്താൽ
ഈരൊന്നിടങ്കഴിവേണം—നെയ്യു-
മേകപ്രസ്ഥംചേർത്തിടണം
കല്ക്കത്തിനുരോഹിണിയു—മേലം
ചുക്കമജാജിശിവത
ചെമ്പകമൊട്ടും കടുക്കാ—ചെറു-
തിപ്പലിമഞ്ഞളിവകൾ



മുമ്മൂന്നുനിഷ്കമരച്ചു—ചേർത്തു
കൂട്ടിക്കൊൾ നാനാഴിപ്പാലും
കാച്ചിയരിച്ചുസേവിച്ചാൽ—പിത്തം
നാല്പതുംപോംജ്വരംപോകും
തീരുംമലജലക്കട്ടി—നീററിൽ
നീരുംകടക്കുമെൻകുട്ടീ!
മഞ്ഞപ്പിത്തത്തിനുംകൊള്ളാ—മെന്റെ
കുഞ്ഞേ!യുറങ്ങാരിരാരോ.

---

## മേഹാരിലേഹം

ടി-മട്ട്

കണ്ണിന്നമൃതായൊരുണ്ണീ—സുതെ!
പെണ്ണിന്മണീ! കേൾ മാൻകണ്ണീ!
മേഹാരിയെന്നൊരുലേഹം—ബഹു
മാഹാത്മ്യമുള്ളതാണോതാം
പൊൻകുരണ്ടിവേർതൊചിയും—ഏലം
മുന്തിരിങ്ങാ വജ്റവല്ലി
ചിററരത്തയിലവർങ്ഗം—യഷ്ടി
കൊട്ടവും താലീസപത്രി
ജാതിത്രയവും വിടയം—ഒന്നേ-
കാൽവീതം നിഷ്കംകൂട്ടേണം
ചൂരൽകിഴങ്ങശ്വഗന്ധാ—ഇരു-
മൂന്നു നിഷ്കംവീതംവേണം
മുഗ്ദ്ധേ! വരിതൻകിഴങ്ങും—പിന്നെ
മുത്തങ്ങായും നാലുനിഷ്കം
ഭൂമിതാലംപലമൊന്നും—ശുദ്ധി-
ചെയ്ത പാവഞ്ചുപലവും
മുക്കട്ടുകമിരുവേലി—ക്രുവ-
ന്തുറുശീരം രോഹിണിയും

രണ്ടേകാൽനിഷ്കംകൂട്ടേണം—പിന്നെ
താന്നിക്ക ദാരു മായക്കാ
നാഗപ്പൂവും വിളംഗത്തിൻ - കാമ്പും
ഏകനിഷ്കംവീതം കൊൾക
രോചനംകുങ്കുമപ്പൂവും—പച്ച-
ക്കർപ്പൂരവും കന്മദവും
ഓരോന്നരക്കഴഞ്ചാക്കി—ട്ടെല്ലാം
ചീരായിടിച്ചുധൂളാക്കി
പ്രസ്ഥാർദ്ധംപാലുമവ്വണ്ണം—പച്ച
വെള്ളവും പാനയിൽവീഴ്ത്തി
പാൽവിട്ടു ചൂർണ്ണം കുഴച്ചു—പാന-
മോളിൽതുണിതന്നിലിട്ടു്
കെട്ടിക്കലത്തിന്റെ വായും—പുത്തൻ-
ചട്ടിയാൽമൂടീട്ടുതീയും
കത്തിച്ചുപാനയിലുള്ള—നീരു
പ്രസ്ഥവും വററിവരുമ്പോൾ
വാങ്ങിയെടുത്തങ്ങുണക്കി—വീണ്ടും
ശീലപ്പൊടിതട്ടിവച്ചു
അഞ്ചുകദളിപ്പഴവും —വേണ-
മാജ്യവും മൂന്നാഴിവേണം
പാത്രത്തിലാക്കിപ്പചിച്ചാൽ—പക്വ-
ഖണ്ഡം ചുവക്കും പാകത്തിൽ
വേഗമിറക്കിയെൻ കുട്ടി!—പര-
മാറുമ്പോൾ ചൂർണ്ണവുംതട്ടി
പഞ്ചാരയാറുപലവും - ചേർത്തു
ചഞ്ചോടിളക്കിത്തണുത്താൽ
നാലുതുടം ചെറുതേനും—ചേർത്തു
ഭേദിച്ചുസേവിച്ചിതെന്നാൽ



ഓട്ടംപ്രമേഹമശേഷം—ധാതു-
വർദ്ധനമേറ്ററം വിശേഷം
രാജയക്ഷ്മാവസ്ഥിസ്രാവം—ഗുന്മം
വായുക്ഷതം രക്തസ്രാവം
തീരുമരുചിജ്വരവും വാതം—നീര-
ഴിവേങ്ങൽ ജരയും
ബുദ്ധിപ്രസാദം ഭവിക്കും—രക്ത-
പിത്തംമെലിച്ചിൽകടക്കും
സ്ത്രീകലത്തിന്നീമരുന്നു—മഹാ.
സാരം സുതേ! രാരിരാരോ.

---

## സൂര്യതൈലം

ടി-മട്ടു്

വെള്ളെരുക്കിൻവേർ തൊലിയും—ഇഞ്ചി
പുള്ളിമൃഗാക്ഷി!പുളിവേർ
ക്വാഥമാക്കിക്കാടിനീരും—തേങ്ങാ-
പ്പാലും നല്ലെണ്ണയും തുല്യം
കല്കത്തിന്നാകടുക്കായും—കരു-
വില്ലാക്കടുക്കാ നെല്ലിക്കാ
ചുക്കും കരിംജീരകവും—ഇല-
ഞ്ഞിക്കുരുവും ശരപുംഖം
നൊച്ചിവേരും കൊട്ടവേലി—സമം
കാച്ചി വായിൽക്കൊൾകയെന്നാൽ
ഊനിൽ പുണ്ണും പല്ലിൽ കേടും - വായിൽ
ദീനംമാറും രാരിരാരോ.

---

### വന്നാസൂരണാഘൃതം

ടി-മട്ട്

അഷ്ടപലം കാട്ടുചേന — പലം
കാട്ടുമുള്ളിയൊന്നരവേണം
നല്ലുലാണ്ഡുപലംനാലും — വറ-
ണ്ടുള്ള മഞ്ഞളിഞ്ചിരണ്ടും
നത്തമുരുങ്ങയിറച്ചി — മൂന്നും
നല്ലൊട്ടുവെലിയരയും
മൊത്തംപലമിരുപത്തി — നാലും
പ്രസ്ഥമീരെട്ടു ജലത്തിൽ
പാകമായാൽരണ്ടുപ്രസ്ഥം — വേണം
ഗോഘൃതവുമേകപ്രസ്ഥം
കല്ക്കംകഥിക്കാം കണയും — പച്ചു-
പാശി യവാനി മുടിയും
പിന്നെപ്പെരുമരതക്കം — നാലു-
നിഷ്കംവീതം ജാതിക്കായും
ചേർത്തുപചിച്ചിസ്സർപ്പിസ്സ് — നിത്യം
സേവിച്ചാലോട്ടുമർശസ്സ്
മൂലക്കട്ടപ്പുമിരപ്പും — ചോര-
പോക്കംവയററിൻെറ വീർപ്പും
അഗ്നിമാന്ദ്യംളരെമാറും — ഏതും
ഭക്ഷിപ്പതിന്നാർത്തിയേറും
രക്തത്തെളിവുഭവിക്കും — ഉദാ-
വർത്തം ഗ്രഹണിനശിക്കും
ഊണിന്നമോരുകൂട്ടുന്ന — കാര്യ-
മേണാക്ഷി!ഞാൻ മറന്നില്ല
സർപ്പിസ്സിതുംകൊണ്ടിട്ടന്നോ — കശ്-
സ്സുതടവിക്കാ രാരിരാരോ.

---



### തിലഭല്ലാതകമെഴുക്

ടി-മട്ട്

കല്യാണശീലേ ശ്രവിക്ക — തില-
ഭല്ലാതകാദിമെഴുക്
സംശുദ്ധഭല്ലാതകവും — ഭദ്രേ!
തോലുകളഞ്ഞ തിലവും
ചക്കരയുമിവമൂന്നും — പല-
മയ്യഞ്ചെടുത്തിട്ടു വത്സേ!
നാലുയാമംനല്ലപോലെ — ശുഭ-
ശീലേയിടിച്ചെടുത്തിട്ടു
കൊട്ടപ്പാക്കോളം സേവിച്ചാൽ — വാതം
കഷ്ടം പതിനെട്ടുംതീരും
മേഹംവ്രണംലിംഗപ്പുറവും പോക-
മാശാപഥ്യം രാരിരാരോ.

---

### കാർപ്പാസഘൃതം

ടി-മട്ട്

കാർപ്പാസപത്രംകരഞ്ജ — ദായ-
പത്രവും തിന്ത്രിണീപത്രം
വാശാദലംവില്വപത്രം — കരു-
നൊച്ചീദലം സഹദേവി
ഓരോപിടിയെട്ടുനാഴി — യിളം-
നീരിൽ ചതച്ചുപിഴിഞ്ഞു
എട്ടുരുടം നറുനെയ്യും — കല്ക്ക-
മെഷ്ടിമധുകം യവാനി
മേഘം ത്രിഫല ത്രിജാതം പിന്നെ
ജാതിത്രയമുലുവായും

വ്യോഷം ശിവതതക്കോലം — ക്രുവ-
ന്തുർവിടയം രോഹിണിയും
രോചനംമാതുമായാക്ക — മയ-
മോദകംസപഞ്ജുകപ്പല്ലും
ഓരോന്നരക്കഴഞ്ചാക്കി — ട്ടെല്ലാം
ചീരായിടിച്ചിട്ടുകാച്ചി
കുട്ടികൾ സേവിച്ചാൽത്തീരും — പത്തു-
മെട്ടുംകണദോഷംശ്ശൂല
ദേഹംമെലിച്ചിൽ ചുമയും — സപ്ത-
ധാതുമുട്ടുംജ്വരംശ്വാസം
അന്നദ്വേഷംമലബന്ധം — കുക്ഷി
രോഗവുംപോം രാരിരാരോ.

---

### കുട്ടികൾക്ക ശ്രീകൃഷ്ണതൈലം

ടി-മട്ട്

കൃഷ്ണതുളസിയിലയും — ചുവ-
ന്നുള്ളിയും പൂവൻകുറുന്തൽ
വാശാദലവുമുഴിഞ്ഞ — കൊടി-
യാവണക്കും പലമേകം
ഒന്നരപ്രസ്ഥമിളനീ — രതിൽ
നന്നായിടിച്ചുപിഴിഞ്ഞു
ച്ചെരണ്ടുമാറുതുടവും — കല്ക-
മാറരിജീരകംരണ്ടും
വെള്ളക്കൊട്ടക്കാശിവത — ജാതി-
പത്രിയും ഗോരോചനയും
മുക്കാൽകഴഞ്ചുവീതംചേ — ർത്തിട്ടു-
കാച്ചിയരിച്ചുസേവിച്ചാൽ



മുട്ടുംകന്നയുംമയക്കം — ജ്വരം
മുട്ടെന്നിയേ മലംതള്ളും
കുട്ടികൾക്കിതൈതലമല്ലോ — നിനം
ദ്രഷ്ടാന്തമാണാരിരാരോ.

---

### ക്രിമിനാശിനിരസായനം

ടി-മട്ട്

പൂക്കൈതമൂലമീരെട്ടു — പലം
ഷോഡശവെള്ളത്തിൽവെന്തു്
ആഢകമാക്കിയെടുത്തു — പഞ്ച-
സാരപലമെട്ടുചേർത്തു
പാകമായാൽപ്ലാശിൻപൂവും — പുത്ത-
രിച്ചുണ്ടതന്നൊടെവേരും
മുക്കൂട്ടകംസർഷപവും — ക്രിമി-
ഹന്തിയും മുമ്മൂന്നനിഷ്കം
കൂട്ടിപ്പൊടിച്ചുചേർത്തിട്ടീ — ലേഹ്യം
ധാത്രീപ്രമാണം സേവിച്ചാൽ
കൂട്ടക്രിമികൾനശിക്കും — മഹാ-
ദ്രഷ്ടാന്തമാണീമരുന്നു്
മുൻപേവിരേചനംചെയ്തി — ട്ടിതു
പിൻപേഭുജിക്കരിരാരോ.

---

ചെങ്ങഴനീക്കിഴങ്ങിലിപ്പത്തളിർ
കഞ്ചാവുംകൊടിത്തൂവരാമച്ചവും
ചെഞ്ചെമ്മേ! കുടകപ്പാലരിയിവ
ചഞ്ചായിട്ടുപൊടിച്ചുചേൎത്തുകാച്ചി
പഞ്ചസാരയുംതേനുംകലൎന്നിതു
നെഞ്ചിലാനന്ദമോടുസേവിക്കണം.

---

## മേഹനിവാരണലേഹം

ടി-മട്ട്

വെള്ളമേഹംമുതലായസ്രാവങ്ങൾ
തള്ളുവാനായൊരൌഷധംചൊല്ലിടാം
മൂടചീകപ്പഴംപ്രസ്ഥമിടങ്ങഴി
നാളികേരജലത്തിൽപിഴിഞ്ഞുടൻ
പഞ്ചസാരചതുഷ്പലംചേൎത്തു
പാകമാക്കിയാൽനാലുതുടംതേനും
പച്ചപ്പൊന്നാമരസമൂലംവെയ്‌ലിൽ
കാച്ചിധൂളാക്കിച്ചേൎത്തിളക്കിപ്പുനഃ
വങ്കമോശൃംഗഭസ്മമോ, ചേൎത്തെന്റെ
തങ്കമേ! സേവിച്ചീടണംപഥ്യമായ്.

---



## ശോഫകേസരി ഏരണ്ഡതൈലം

ടി-മട്ട്

ആറാമോദകമിഞ്ചിപുനൎന്നവം
ആകാശപ്പൊടിമഞ്ഞൾമാറാംചെമ്പും
ആറുപ്രസ്ഥംജലത്തിലോരോപലം
ക്വാഥമൊന്നരനാഴൂരിയേരണ്ഡം
കല്ക്കത്തിന്നുപുനൎന്നവംവേവുംതോൽ
ചുക്കജാജിപടോലംഹരീതകി
കാരംനാലുമരച്ചുചേൎത്തിതൈലം
നീരുള്ളോർസേവിച്ചീടുകിൽതീൎന്നുപോം.

---

## അരുണാചലലേഹ്യം

ടി-മട്ട്

അശ്വഗന്ധമിശങ്കിൻവേർ, ശുദ്ധിചെ-
യ്തഗ്നിമൂലവുംപാവിവയോരോന്നും
ഷൾപലംവീതംമുക്കുട്ടേകേലവും
പ്രത്യേകംപലമേകംയവാനിയും
വെയ്‌ലിൽകാച്ചിയിടിച്ചുപൊടിച്ചുടൻ
ഷോഡശപലംപഞ്ചാരയുംചേൎത്തു
ആഢകംപശുക്ഷീരവുംഗോഘൃതം
പേടമാൻമിഴി! വേണമിടങ്ങഴി
ലേഹപാകത്തിലാക്കിയങ്ങാറിയാൽ
തേനുമഞ്ചുപലംചേൎത്തുനിത്യവും
രണ്ടുനേരവുമക്ഷപ്രമാണമാ-
യുണ്ടുകൊൾകിൽപ്രമേഹവായുക്കളും
മേഹശൂലതടിപ്പുമങ്ങൂറലും
മേഹശോഷവുംമാറിടുംനിശ്ചയം.

---

## ഇഞ്ചിരസായനം

ടി-മട്ട്

ബാലികേ! കണ്ടംകത്തിരിഗോക്ഷുരം
ബാലജംഭള്ളമാർദ്രകത്തിൻനീരും
പാലുംഗോഘൃതവും ചെറുമാക്ഷികം
നാലുരണ്ടെട്ടുടംവീതംകൊള്ളണം
പഞ്ചസാരപലംനാലതിൽചേർത്തു
പഞ്ചായിട്ടുപാവാക്കിയാൽവേണ്ടതു്
ത്രിംശപംവാൽമുളകേലവുംതാലീസ-
പത്രംമുക്കടുകംനല്ലജീരകം
നാലരനിഷ്കംവീതമിടിച്ചുടൻ
ശീലയിൽപ്പൊടിതട്ടിവിതറണം
നന്നായിട്ടുതണുത്താൽതേനുംചേർത്തു
താന്നിക്കാപ്രമാണംരണ്ടുനേരവും
നാല്പത്തെട്ടുദിവസംസേവിക്കുകിൽ
നാല്പതുപിത്തംവാതങ്ങളെൺപതും
അഷ്ടഗുന്മമരുചിശ്ശൂലപതി-
നെട്ടും മൂർച്ഛികപാലശ്ശൂലജ്വരം
മാറുംപിത്തയെരിവുമന്നദോഷം
മാമുനിപ്രോക്തമിഞ്ചിരസായനം.

---

## കരപ്പൻനീരിനാലേപനം

ടി-മട്ട്

കററുവാണകംചുട്ടുള്ളഭസ്മവും
ഷഡ്ഢാവരിജീരകംമൂന്നുംഗോക്ഷുരം
നൽപ്പൂകയ്യുന്നവ്രുതവൃക്ഷംവയ-
മ്പശ്ചാഗന്ധാവും തുല്യംദധിജലേ



കല്ലിൽവച്ചങ്ങരച്ചുപചിച്ചിതു
നല്ലപോലെ കുഴമ്പാക്കിവെച്ചിട്ടു
മെല്ലദേഹത്തിലിട്ടുതലോടിയാൽ
പല്ലവാംഗി! കരപ്പൻനീർമാറിടും.

---

## വിഷൂചികാസംഹാരി ഗുളിക

ടി-മട്ട്

ആറരിനാലുജീരകംവിശപവും
കായംനാലുംവിടയമെക്ഷാക്ഷിയും
ഏകനിഷ്കംദ്വിനിഷ്കമവിയനും
ക്രുട്ടിമുള്ളിലവിൻപട്ടച്ചാററിലും
മുരംമുങ്ങക്കിൻതൊലിനീരിലുംയാമം
മൂന്നരവീതംനന്നായരച്ചുടൻ
കന്നിപ്പായമുരുട്ടിയുണക്കിയാൽ
തിന്നിടാമിഞ്ചിനീർമുതലായതിൽ
കൊന്നിടുന്നവിഷൂചിക്കിതാദ്ര്യമായ്
നന്നായിട്ടുഫലിച്ചിടുംമററുള്ള
ഉന്നതമായവായുകോപങ്ങളും
തിന്നിടാമന്നപാനവിശേഷമായ്
ഏറിടുന്നഗ്രാഹണിയതിസാരം
മാറിടും കുക്ഷിദോഷങ്ങളൊക്കെയും
ഇഗ്ഗുളികകട്ടുംബമരുന്നായി
സൂക്ഷിച്ചീടണംകൈകണ്ടതെത്രയും.

---

### ദന്തശോധനചൂർണ്ണം

ടി-മട്ട്

പല്ലുതേയ്പതിനുള്ളോരു ചൂർണ്ണം ഞാൻ
പല്ലവാംഗി! പറഞ്ഞിടാം കേൾക്കെടോ
എള്ളിൻ ചണ്ടികരിച്ചതു നാല്പലം
നല്ലതായ മുളകമൊരു പലം
വാൽമുളകജാതിത്രയമക്രാവും
ബാലേ! കർപ്പൂരവും കോല്പലം വീതം
എല്ലാംകൂടിട്ടീലപ്പൊടിതട്ടിയാൽ
നല്ലപോലൊന്നണക്കിസൂക്ഷിച്ചു
നിത്യവും ദന്തശോധനം ചെയ്കിലോ
വൃത്തിയായ് വരും ദുർഗ്ഗന്ധം മാറിടും
ഊനവീക്കം പുഴുക്കുത്തും വായിലെ-
ദ്ദീനങ്ങൾക്കും വിശേഷമാണിച്ചൂർണ്ണം
കാത്തെന്നുള്ള മരുന്നുമൊരു പലം
ചേർത്തിടേണം മറന്നപോയോമനേ!

---

### കണ്ണിന്ന നാരങ്ങാതൈലം

ടി-മട്ട്

ചുക്കുമുസ്താത്തകിട്ടവേമ്പാടയും
പച്ചിലയിരുവേലി രാമച്ചവും
വെള്ളക്കൊട്ടം കരിംജീരകം ശീതം
കച്ചോലം നറുമുളക മധുരവും
ഒക്കെമുമ്മൂന്നു നിഷ്കമരയ്ക്കണം
ചേർക്കകയ്യൂന്നിനീരുമിരുന്നാഴി
എണ്ണകേരാജ്യം നാരങ്ങാനീരുമാം-
വണ്ണം ചേർത്തുപാകത്തിലരിച്ചുടൻ



പച്ചക്കർപ്പൂരമഞ്ജനവും പുഴ
നിഷ്കം കോൽവീതം ചേർത്തുതേച്ചീടുകിൽ
കണ്ണിലെവ്യാധി പീനസവും പനി
കണ്ണുരോഗം ശിരോരോഗവും തീരും.

---

### വിഷൂചികാസംഹാരി വാററുചാരായം

ടി-മട്ട്

തീരാതുള്ളൊരു വായുക്കൾ തീരുവാൻ
സാരമായൊരു ചാരായം ചൊല്ലിടാം
നല്ലഴിഞ്ഞപ്രസാരണി തെററിപ്പൂ
ചൊല്ലേറിടുന്നതുജ്ജടരാമച്ചം
ആടലോടകമൂലവും പാവട്ട-
മൂലവും കടലാടി ത്രിപാദിയും
അക്ക്മൂലം കൊട്ടുവേലിമൂലവും
അക്ക്പുഷ്പവുമത്തിരുതേവിയും
പൂക്കലരണ്ടും ബ്രഹ്മികരുന്താളി
കക്കാമാംസവും കാക്കക്കൊടിവേരും
ഉമ്മപത്രം കടങ്ങൽത്തുളസിവേർ
നന്മയേറുന്ന നാല്പാമരത്തൊലി
നത്തച്ചൂരിവേർ നൽ ചമതത്തൊലി
നത്തമാം സംകരുത്തുള്ള ചക്കര
നന്നാറി തൊട്ടാവാടി വിഷ്ണുക്രാന്തി
നന്നായുള്ള സഹസിതാകയ്യൂന്നി
കയ്പേറീടും കഴററിപ്പരിപ്പുമ-
ങ്ങൊപ്പമൊന്നരപ്പലം ചേർക്കണം
ഷഡ്ധരികുഷ്ഠമെപ്പുമഞ്ചെട്ടിയും
മുക്കടുകയമോദകം നായകം

ഇല"ഗിൽകഞ്ചാവുപഞ്ചാരകുങ്കുമം
കർപ്പൂരംത്രിഫലജടാമാഞ്ചിയും
ജീരകദ്വയംക്രോശാണിമക്ഷിപ്പൂ
ബാലികേ!വത്സനാഭിക്രിമിശത്രു
ചീനപ്പാവുഹിമദ്വയംതക്കോലം
നിർവ്ശിദ്വയം മൃദ്വീകവുംരസം
തേററാൻവിത്തുകറപ്പുപശ്ചുപാശി
നാന്മുകപ്പുല്ലുഭാർങ്ഗിജാതിത്രയം
നല്ലകാളാനുസാരിയുംവാരിയും
ചൊല്ലെഴുന്നഗരുഡപ്പച്ചരണ്ടും
ഓരോന്നുചതുർന്നിഷ്കമായ്ക്കൊള്ളണം
പാരമതെകിഴികെട്ടിയിട്ടീടണം
മദ്യമീരെട്ടിടങ്ങഴിചാരായം
ഉത്തമേ! മൂന്നിടങ്ങഴിചേർത്തുടൻ
രണ്ടുവാററായിവാററിയെടുത്തതു
കണ്ടുസൂക്ഷിച്ചുനെല്ലിൽവച്ചീടണം
ഓരോനേരത്തരത്തുടംസേവിക്കിൽ
തീരാതുള്ളൊരുഗുന്മംനശിച്ചിടും
ക്രൂരനായവിഷൂചിക്കീയൌഷധം
ധീരനാംകാലനെന്നറിഞ്ഞീടണം
എല്ലാവായുക്കൾക്കുമിതുപററിടും
യുക്തിപോലനുപാനംചേർത്തീടണം.

---

## പ്രസാരണിതൈലം

ഓട്ടൻതുള്ളൽ മട്ട്

ജീവകമിടവകമേലംദാരു
മൂവില ചരളമരേണുകമധുരം
കച്ചോലം ബല ശതകുപ്പം രാ-
മച്ചം മഞ്ചട്ടിപ്പൊടി ഓമം
സ്ഥൗണേയം ക്രോശാണി തുരുഷ്കം
തകരം കാട്ടുപയററിൻവേരും
വനമാഷത്തിൻവേരിലവർങ്ഗം
മുറപോൽകല്ക്കംക്രൂട്ടിക്കൊൾക!
തിലതൈലംചതുർനാഴിയുമതില-
ത്തലനീളിച്ചാർപ്രസ്ഥംനാലു്
കാച്ചിയരിച്ചതുസേവിക്കാം തേ-
ച്ചീടുകവസ്തിപിടിക്കയുമാവാം
വാതമിതെൺപതുവകയുംതീരും
ഖ്യാതിയെടുത്തപ്രസാരണിതൈലം.

---

## രസമാഷതൈലം

ടി-മട്ട്

മാഷംഷോഡശപലവുംവെള്ളം
ഷോഡശപാദസുശേഷിതമാക്കി
പശുവിൻക്ഷീരംനാലുമജത്തിൻ
പാലുംപ്രസ്ഥംകൊള്ളുകരണ്ടു്
തിലതൈലംകദളിപ്പഴരസവും
കൊട്ടംരാമച്ചംചന്ദനവും
പ്രത്യേകിച്ചിവയഞ്ചുകഴഞ്ചു്
ചേർത്തിഹകാച്ചിയരിച്ചുശിരസ്സിൽ

## ഗ്രഹണിക്കു വില്വാദികഷായം

ടി-മട്ട്

കുടകപ്പാലരിക്രുവളമൂലം
ഇലവിൻപശയിരുവേലിവില്വാഘം
സമഭാഗംപലമൊന്നാക്കീട്ടതു
കിഴികെട്ടീട്ടുകപ്രസ്ഥംജലവും
ആട്ടിൻപാലതിൽനാലൊന്നുംചേർ-
ത്തുററിയെട്ടുക്കുടംനാലായാൽ
പാനംചെയ്യുകചോരമയത്തൊട്ടു
പോകുംഗ്രഹണിപൊട്ടുന്നനവേപോം.

---

## നിണമ്പാടിനു കരുന്തകാളിതൈലം

ടി-മട്ട്

നടുവുകഴച്ചുംനാഭിയടച്ചും
നിണമൊരുപാട്ടുസ്രവിക്കുംപെണ്ണിനു്
ത്രുണ്ണകുടങ്ങൾപിഴിഞ്ഞരസംതുട-
മെട്ടുംനറുനെയ്തുടമിരുനാലും
കല്ക്കത്തിന്നതിമധുരംപിന്നെ
മൃദ്വീകത്തൊട്ടുജീരകമിവകൾ
പ്രത്യേകംചതുർനിഷ്കമരച്ചതു
കാച്ചിയരിച്ചുകൊടുക്കശമിക്കും

---

## ടി തൊട്ടാവാടിതൈലം

ടി-മട്ട്

തൊട്ടാവാടിരസംതിലതൈലം
പാൽനിര്വ്വേശിഫീമംഇവകല്ക്കം
കാച്ചിയരിച്ചുകൊട്ടതതാലുംനവ-
സുഷിരത്തുടെവരുംനിണമോട്ടം.

---

## ജ്വരാതിസാരത്തിന്—അവിയൻമാത്ര

ടി-മട്ട്

ആറുകഴഞ്ചവിയൻചുക്കേഴും
ജീരകമൊൻപതുതിപ്പലിയെട്ടും
പഴമുളകിൻപൊടിപത്തുകഴഞ്ചും
വിഷ്ണുക്രാന്തികപാഥന്തന്നിൽ
മുപ്പതുനാഴികനേരമരച്ചു
മല്ലിപ്രായമുരുട്ടിയുണക്കി
താംബൂലംഫരിജീരകമെന്നിവ
കൊണ്ടുചമച്ചകഷായത്തിങ്കൽ
ഗുളികകളോരോന്നാറുദിനംവൻ-
തെളിവൊട്ട പാനംചെയ്യുന്നാകിൽ
അതിസാരത്തൊട്ടക്രുടിവരുംജ്വര-
മതിവേഗംപോംസുഖമുണ്ടാകും.

---

## നീരുകൾക്ക്—വരാസനാദിഎണ്ണ

ടി-മട്ട്

ത്രിഫലത്തോടസനംമുത്തങ്ങാ
മധുകംദാരുബലാതൻമൂലം
വിപരംരണ്ടുപലംവീതംചെ-
ത്തുദകംഷോഡശപാദസുശേഷം
തിലതൈലംകേരാജ്യംപ്രസ്ഥമ-
തരവീതംകൂട്ടീട്ടകകല്ക്കം
മുത്തങ്ങാകറിവേപ്പിലമധുരം
കൊട്ടംദാർവ്വിജലംരാമച്ചം
ചന്ദനമെന്നിവകർഷംവീതം
നന്നായിട്ടതരച്ചുപചിച്ചു
തേച്ചാലെല്ലാനീരുകളുംപോ-
മാശ്ചര്യപ്പെട്ടുള്ളോരുതൈലം
വ്യാഘ്രിപ്പുത്രത്തിന്നുടെചാറും
പ്രസ്ഥംചേർക്കമറന്നിട്ടില്ല.

---

## അംബികസർപ്പിസ്സ്

ടി-മട്ട്

ബ്രഹ്മിരസംപ്രസ്ഥംനാലിങ്കൽ
പശുവിൻനെയ്യോരിടങ്കഴിചേർത്തു
നെല്ലിക്കാത്തുടിശിവതക്കമിഷ്ടം
വെള്ളകൊട്ടംമാഗധിപഥ്യാ

ചുക്കവയമ്പിന്തുപ്പംകല്പം
നിഷ്കംരണ്ടരവീതമിടിച്ചു
കാച്ചിസ്സേവിച്ചീടുകയെന്നാൽ
ബുദ്ധിതെളിഞ്ഞീടുംസ്വരമേറും
ഉന്മാദത്തിന്നതിസുവിശേഷം
അംബികസപ്പിസ്സിതിന്നുടെനാമം.

---

### പിത്തവായുവിന്ന മുക്കുട്ടചൂൎണ്ണം

ടി-മട്ട്

മുസ്താമുക്കുട്ടചെറുനാഗപ്പൂ
മുക്കാതന്നുടെതോടിലവർങ്ഗം
വിപരംനാലുകഴഞ്ചിവകൊണ്ടാൽ
പശുവിൻപാലിലവിച്ചൊരുശിവത
ഒൻപതുനിഷ്കംചേൎത്തുപൊടിച്ചു
കഷ്ംപൊടിചെറുതേനിൽതിന്നാൽ
പിത്തംചേന്നൊരുവായുതീരും
മുക്കുട്ടചൂൎണ്ണമിതിന്നുടെനാമം.

---

### ചക്കരക്കുഴമ്പ്

ടി-മട്ട്

തിപ്പലിമൂലംചുക്കുംചെറുതാം
തിപ്പലിജീരകമോട്ടുകടുക്ക
ഇന്തുപ്പയമോദകമെന്നിവപല-
മേകംവീതമെടുത്തുപൊടിച്ചു

അമ്മിക്കല്ലതിലിട്ടുപൊടിച്ചു
പൊന്മെഴുകും പഴനെയ്യുമുരുക്കി
അമ്മിയിലൻപൊടരച്ചതണിഞ്ഞാൽ
മെല്ലെമൂന്നരനാഴികനേരം
നല്ലതുപോലെയരച്ചിപ്പാസ്തിരി
വെള്ളത്തുണിയിൽതേച്ചുവ്രണത്തിൽ
പററിച്ചീടുകിലെല്ലാപ്പുണ്ണും
നിശ്ചയമതിവേഗംപോമല്ലോ.

---

കയ്പൻഗുളിക

ടി-മട്ട്

കയ്പൻഗുളികപറഞ്ഞിടാം ജാ-
തിക്കാരോഹിണിമായക്കായും
കരളേകത്തിൻമൂലമൊട്ടലുവാ
കിരിയാത്തുംവാൽമുളകുവയമ്പും
പാഞ്ചിയതിൻെറവേർതൊലികായം
ഭ്രുതിയുണത്തിയവാനിടചയവും
നായകമാശാലീയിവതുല്യം
ജീരകനീരിലരയ്ക്കുകയാമം
പകുതികഴിഞ്ഞാൽകഞ്ഞിത്തെളിയി-
ലരയ്ക്കുകയാമമൊരൊന്നരശരിയായ്
മഞ്ചാടിപ്രായത്തിലുരുട്ടി
ചഞ്ചൊട്ടുപാനം കഞ്ഞിത്തെളിയിൽ
തീരുംവായുക്ഷോഭം ചുമയും
നീരുവിലക്കം ക്ഷതവുംപനിയും
പുറമേതേയ്ക്കുന്നതിന്നുംഹിതമാം
ഗുളികപരമ്പരവിദ്യയിതത്രേ.

---

## സവ്വബാലപീഡയ്ക്കും നാല്പാമരത്തൈലം

ടി-മട്ട്

നാല്പാമരമതിനുള്ളൊരുതൊലിയും
ദശപുഷ്പംകൊടിത്തൊലിയുമമൃതും
ക്രുവളദളവുംവിപരമരപ്പല-
മൊന്നരനീരിലിടിച്ചുപിഴിഞ്ഞു
തിലതൈലംതുടമെട്ടുംകല്ക്കം
ഉലുവായേലത്തരിചെഞ്ചെല്യം
കാർജീരകവുംമധുരംകൊട്ടം
നായകവുംപൂവത്തുംനുൽഗിൽ
ലാക്ഷാവേപ്പിൻതോലുവയമ്പും
മുക്കാൽനിഷ്കംവീതംചേർത്തു
കാച്ചിബ്ബാലകർതേച്ചെന്നാകിൽ
നിശ്ചയമാമയമെല്ലാംതീരും.

---

## കാരയ്ക്ക കോഴിപ്പൊടി

വുലവൃത്തമട്ട്

ബാലചികിത്സയിലുള്ളൊരുയോഗംബാലികേ'ചൊല്ലാം
ഫാലനേത്രനനുഗ്രഹിക്കട്ടേ;
ആറരികഞ്ചാവുമുലുവായും ജീരകംപിന്നെ
പീതൃമണിയാശാളിജാതിക്കാ:
ജാതിപത്തിരിട്ടംഗപാവുംശുദ്ധിചെയ്തുള്ളചീന-
പ്പാവുമീവകനിഷ്കമോരോന്ന്
പടവലത്തണ്ടടപൊതിക്കണ്ടം നറുനീണ്ടിരണ്ടും
മുത്തിറംമാങ്ങാനാറികരിമുത്തിൾ
വിപരമിവകളരപ്പലംവീതം വെയിലത്തുകാച്ചി
പൊടിയതാക്കിയെടുത്തുസൂക്ഷിച്ചു

കക്കടപ്പിടയൊന്നിനെക്കൊന്നു ദുഷ്ടുംകളഞ്ഞു
വയ്ക്കണംപൊടികക്കടത്തിന്നും
പാളകൊണ്ടുപൊതിഞ്ഞുകെട്ടിയൊരുപാനയിൽകമ്പും
പാകിവയ്ക്കണമെത്രയുംഭംഗ്യാ
എട്ടിലദ്ധമിടങ്കഴിഗ്ഗോവിൻമൂത്രവുംവീഴ്ത്തി
ചട്ടിമോളിലടച്ചുമൺതേച്ചു
തീയുമിട്ടതുവററിട്ടുംപാകം സൂക്ഷ്മമായ്കാത്തു്
വാങ്ങിയാലത്തെടുത്തിടിക്കേണം
വെയിലുതന്നിലുണക്കിയപ്പൊടിയും ശീലയിൽതട്ടി-
ച്ച്ഭരണിതന്നിലതിട്ടുസൂക്ഷിച്ചു
സേവചെയ്യുകമാക്ഷികംതന്നിൽ തീന്നീടുദേഹ-
ത്താണിയെന്നുപറഞ്ഞിട്ടുംകാര
കണ്ണിലുളവാംവ്യാധിയൊക്കെപ്പോം നിണ്ണയംകുഞ്ഞേ
എണ്ണവേണമതുംകഥിച്ചീടാം
നാഴിനെയ്യോ,തിലജമോ,ചേത്തിക്കക്കടചൂണ്ണം
നാലുനിഷ്കമതിട്ടുകാച്ചേണം
തേച്ചിടാംസേവിച്ചുതീരുമ്പോം, പത്ഥ്യവുംഭദ്രേ-
യാചരിക്കണമെത്രയുംഭക്ത്യാ!
യോഗമിങ്ങിനെചൊല്ലിയെന്നാലും ജീവിയേയാരും
ഹിംസചെയ്യരുതൊന്നിനുംവത്സേ!

---

## അശ്സ്സിനു നികുംഭരസായനം

ടി-മട്ടു്

കുംഭിവേരുഞെരിഞ്ഞിൽകച്ചോലം പുന്നാഗബീജം
കുംഭകം കൊട്ടുവേലിമുത്തങ്ങാ
ശംഖിനീമൂലംകടുക്കാത്തോൽ വിഴാലരിചുക്കും
തങ്കമേ!യോരോപലംകൊൾക

ആട്ടുകൊട്ടപ്പാലതൻമൂലം ഷൾപല വേണം
കാട്ടുചേനപലം പതിനാറും
രക്തമലയജമെട്ടുപലവുംതാൻ നാലെട്ടുപ്രസ്ഥം
പച്ചവെള്ളമതിൽകുറുക്കീട്ടു
എട്ടിടങ്കഴിയായിട്ടുന്നേരം ഈരെട്ടുറാത്തൽ
കട്ടിവെല്ലവുമിട്ടുപാകംകൊൾ
ചൂർണ്ണമാക്കിയിട്ടുന്നതിന്നത്തിത്തിപ്പലിയേലം
വർങ്ഗവുംനൻമുളകുപലമേകം
അഗ്നിയുംകുഴൽശിവതയുംചെറിയ പുന്നതൻബീജം
കാട്ടുചേനയുമിവകൾരണ്ടുപലം
ചേർത്തുകൊട്ടപ്പാക്കൊള്ളേംലേഹം രണ്ടുനേരത്തും
നിത്യവുംസേവിച്ചിട്ടുന്നാകിൽ
അഗ്നിദീപനവും വിരേചനവും വന്നീടുമശ്-
സ്സഗ്നികത്തിയപഞ്ഞിപോത് പോകും
മൂലരോഗഭഗന്ദരം ചോര വീഴുന്നതും പോം
പാലുനിത്യമവൾക്കുനന്നല്ലോ
പാൽദഹിച്ചുകഴിഞ്ഞതിൽപിന്നെബാലികേ! തക്രം
ചാലവേചേർത്തുണ്ടുകൊള്ളേണം।

---

ഗുന്മകുലാന്തകൻ എരണ്ഡം

ടി-മട്ട്

ചുക്കുദന്തികടുക്കദശമൂലം ഗന്ധവൃഹസ്തം
യക്ഷലോചനമഗ്നിതഴതാമ.
ആവികൊന്നയുഴിഞ്ഞചമതഞ്ഞോൽശിവതമുരുക്കും
ഭൂമിതാലവുമിവകൾപലമേകം.
കാടിനീർനാലാറിടങ്കഴിയിൽ കഷായംപചിച്ചു-
ങ്ങാറിടാംകഴിയാക്കിയെരണ്ഡം
നാലുനാഴികലൻകല്കത്തിന്നാറരികൊട്ടം
നാലുകാരവുമെഷ്ഷിവേപ്പന്തോൽ

പഞ്ചലവണവുമഭ്രകം കാന്തം നിവേശിരണ്ടും
ഗന്ധകം ക്രുമിശത്രുമായക്കാ
മുക്കുട്ടമന്നയോലയാശാളി ജീരകദ്വന്ദ്വം
ശുഷ്ഠമഞ്ഞൾവയമ്പുജാതിക്കാ
ജാതിപത്രിയരത്തയെന്നിതുകൾ പ്രത്യേകമായി-
ട്ടേകനിഷ്കമരച്ചുചേർക്കണം
വെള്ളയാം നിറമുള്ളി പലമെട്ടങ്ങിരെട്ടിലൾം
വെള്ളമതിലിട്ടെട്ടിലൊന്നാക്കി
ചേർത്തുകാച്ചിയരിച്ചുസേവിച്ചാൽ തീർന്നിടും ഗുന്മം
ആർത്തവം ശരിയായിവന്നീടും
ആന്ത്രവൃദ്ധിയരോചകം ശൂല മലബന്ധവും പോം
കോഷ്ഠശുദ്ധിയതും ഭവിച്ചീടും
പാത്രപാകത്തിന്നു സൈന്ധവവും കായവും നിഷ്കം
പത്തുവീതമതിട്ടുകൊൾ ബാലേ!

---

## കാസനിഗ്രഹതൈലം

### കുമ്മിമട്ട്

ധന്വന്തരിയും മുനിമാരും വാണിയും
പന്നഗത്തെ ധരിക്കുന്നവനും
കുന്നിന്മകളും ഗുരുവും ഗണേശനും
കന്യകേ! നമ്മിൽത്തുണച്ചിടട്ടേ!
മന്ദാരകാസം മുതലായരോഗത്തി-
ന്നന്തകനായൊരു തൈലം ചൊല്ലാം
വല്യകടലാടിബാലവാശാദലം
പുല്ലാന്നിയുമുഴിഞ്ഞതിൻ മൂലം
കുഞ്ഞേ! കറുത്തകുടങ്ങലിവകൾ പ-
ലമഞ്ചുവീതമിടിച്ചുപ്രസ്ഥം
വെള്ളത്തിലിട്ടുപിഴിഞ്ഞരിച്ചുകൊൾക